# ഭാരതീയത്വത്തിന്റെ സവിശേഷമുദ്ര

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

ശാസ്ത്ര കൗതുകവും അഭിരുചിയും മനുഷ്യരിൽ അങ്കുരിക്കുന്നതിനും വളരുന്നതിനും പ്രാചീനകാലം മുതൽ ഭാരതീയർ സാഹചര്യം ഒരുക്കിയിട്ടുണ്ട്. നിരീക്ഷണ കുശലതയും യുക്തിചിന്തയും നിരന്തരമായ യത്നവും ഇല്ലാതെ ഒരു നേട്ടവും ഉണ്ടാകുകയില്ലെന്നുമായിരുന്നു പൊതുവെയുള്ള ചിന്താഗതി. ഇതിൽ അടിയുറച്ചു പ്രവർത്തിച്ചിരുന്ന കാലങ്ങളിൽ ഇവിടത്തെ സാധാരണക്കാർക്കുപോലും, മറ്റുരാജ്യങ്ങളിലെ ആളുകളെക്കാൾ ഉയർന്ന ജീവിത നിലവാരം നേടുവാൻ സാധിച്ചു. അന്ധവിശ്വാസവും അലസതയും അവരെ ആവരണം ചെയ്ത കാലങ്ങളിൽ സമൂഹം നിശ്ചലതയിലും ക്രമേണ അധഃപതനത്തിലേക്കും നിപതിച്ചു. ഭാരതജനത സാംസ്കാരികവും ശാസ്ത്രീയവും സാഹിത്യപരവും കലാപരവുമായ കാര്യങ്ങളിലെല്ലാം നേതൃത്വം നേടി ലോകത്തിന് വഴികാട്ടിയായി ദീർഘകാലം പരിലസിച്ചിരുന്നു എന്ന സത്യം ചരിത്രത്തിന്റെ ആദ്യകാലത്തെ അധ്യായങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പക്ഷേ ആധുനിക കാലത്തെ കാര്യങ്ങളുമായി മാത്രം പരിചയം നേടിയിട്ടുള്ളവർ കരുതുന്നത് ശാസ്ത്രവും ശാസ്ത്രീയ ചിന്തയും പാശ്ചാത്യരുടെ സംഭാവനയാണെന്നാണ്. ഉന്നതമായ ചിന്തയും, ഉദാത്തമായ സാഹിത്യ–കലാരൂപങ്ങളും, വൈരുധ്യം വലുതായില്ലാത്ത സാമ്പത്തിക–സാമൂഹ്യ സംവിധാനങ്ങളും മറ്റുമാണല്ലോ ചൈതന്യവത്തായ ഒരു രാഷ്ട്രത്തിന്റെ മഹത്വം പ്രകടമാക്കുന്ന ഘടകങ്ങൾ. പ്രാചീന കാലത്ത് ഭാരതം ആർജിച്ച മഹോന്നത പദവി, അക്കാലത്ത് അന്യരാജ്യങ്ങൾക്കുണ്ടായിരുന്നതുമായി തട്ടിച്ചുനോക്കുമ്പോൾ എത്രമാത്രം ഉന്നതമായിരുന്നു എന്ന് കാണാൻ സാധിക്കും.

പ്രാചീന ഭാരതത്തിലെ സത്യാന്വേഷകന്മാർ ഏതൊരു പ്രവർത്തനവും ഒറ്റപ്പെട്ട പ്രക്രിയയായി വീക്ഷിച്ചിട്ടില്ല. ഏത് അന്വേഷണ–നിരീക്ഷണ– പഠനപദ്ധതിയും ബൃഹത്തായ ഏതോ ഒന്നിന്റെ ഒരംശംമാത്രമായിട്ടേ പരിഗണിച്ചിട്ടുള്ളു. മറ്റൊരു തരത്തിൽ പറഞ്ഞാൽ ഐക്യാത്മഭാവം കണ്ടെത്തുകയെന്നതത്രെ എല്ലാറ്റിന്റെയും അന്തിമലക്ഷ്യം. ഒന്നും ഒറ്റപ്പെട്ടതല്ല, ബൃഹത്തായ ഒന്നിന്റെ അംശംമാത്രം. ശാസ്ത്രസാഹിത്യ കലാ സാംസ്കാരിക വിഷയങ്ങളിലെല്ലാം ഭാരതീയത്വത്തിന്റെ തനതായമുദ്രയായി അങ്കിതമായിരിക്കുന്നത് ഈ സത്യമാണ്. വാനപ്രസ്ഥം സ്വീകരിച്ച് വനത്തിലേക്ക് ഒതുങ്ങുന്നത് ഒറ്റപ്പെട്ട ജീവിതത്തിനല്ല. സാർവലൗകികമായ സത്തയുടെ അംശമാണെന്ന സത്യം സാക്ഷാത്കരിക്കുന്നതിനുള്ള ശ്രമത്തിനായിട്ടത്രേ!

ഈ കാര്യമാണ് ഇന്ന് ഏറ്റവും അധികം തെറ്റിദ്ധരിക്കപ്പെട്ടിട്ടുള്ളത്. ഒരുദാഹരണം മാത്രം സൂചിപ്പിക്കട്ടെ. ഇവിടത്തെ വൈദ്യശാസ്ത്രമായ ആയുർവേദം എടുക്കുക. അത് അതിന്റെ അത്യുദാത്തമായ രൂപത്തിൽ, ചികിത്സാശാസ്ത്രം മാത്രമല്ല മനുഷ്യനെ സമഗ്രമായി, പ്രപഞ്ചസംവിധാനത്തിലെ അവിഭാജ്യാംശമായി സമീപിക്കുന്ന ശാസ്ത്രമാണ്. അതിൽ മനഃശാസ്ത്രമുണ്ട്. ജീവിത മര്യാദകളുണ്ട്. സാമൂഹ്യസംവിധാനത്തിന്റെ സുവർണ്ണനൂലുകളുണ്ട്. തത്വചിന്തയുണ്ട്. എന്തിന് മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്നതിനാവശ്യമായ എല്ലാ അംശങ്ങളും അതിൽ കലർന്നിരിക്കുന്നു. രോഗലക്ഷണങ്ങളും കുറെ മരുന്നുകളും ചികിത്സാവിധികളും മാത്രമാണ് ആയുർവേദമെന്ന് ആരെങ്കിലും പറഞ്ഞാൽ അയാളുടെ അജ്ഞതയാണ് അത് പ്രകാശിപ്പിക്കുന്നതെന്നേ കരുതാനൊക്കൂ! സാഹിത്യത്തിലും കലയിലും എന്നുവേണ്ടാ മനുഷ്യനെ മനുഷ്യനാക്കുന്ന എല്ലാ പ്രവർത്തനത്തിലും ഈ സമഗ്രമായ സമീപനരീതി വെളിച്ചം വീശുന്നതു കാണാം. ഇത് ഒരു പോരായ്മയായി ചില നാടൻ സായിപ്പന്മാർ പറയുന്നതു കേൾക്കുമ്പോൾ അവരോട് സഹതാപമേ തോന്നാറുള്ളു. ശരിയായ സായിപ്പന്മാർ അതു പറഞ്ഞാൽ അത്രയുമേ അവർ കണ്ടുള്ളു എന്ന് സമാധാനിക്കുകയാണു വേണ്ടത്. ഏതു കാര്യത്തിലും ഒറ്റപ്പെട്ട് ഒറ്റയടിപ്പാതയുണ്ടാക്കി അതിലൂടെ ഏകാകിയായി സഞ്ചരിക്കുന്ന പാശ്ചാത്യരായ അന്വേഷകരിൽ നിന്നും തികച്ചും വ്യത്യസ്തനായിട്ടാണ് ഭാരതീയൻ എന്നും നിന്നത്. പരസ്പര സമ്പർക്കത്തിനും ആശയവിനിമയത്തിനും അങ്ങേയറ്റത്തെ സജ്ജീകരണങ്ങളുണ്ടായിട്ടും, പാശ്ചാത്യസംസ്കാരത്തിന്റെ പ

(ശേഷം 6–ാം പേജിൽ)

Dec 6, 81

ഭാരതീയത്വത്തിന്റെ

(3–ാം പേജിൽനിന്നും തുടർച്ച)

രമോച്ച നില പ്രാപിച്ചിരിക്കുന്ന രാജ്യങ്ങളിൽ അവിടത്തെ ആളുകൾ ഒറ്റപ്പെട്ട്, ഏകാന്തതയുടെ ഉഗ്രമായ ഭാരത്തിനടിപ്പെട്ട് തകരുവാൻ ഇടവരുന്നത്, അവർക്ക് സ്വീകരിക്കാൻ സാധിക്കാതെ പോയ ഈ സമഗ്ര വീക്ഷണമാണെന്നേ പറയുന്നുള്ളു. അയ്യായിരം കൊല്ലക്കാലത്തെ പരിഷ്കാരത്തിന്റെ പൈതൃകമായി സിദ്ധിച്ച ആ ഘടകത്തെ നിരാകരിച്ചു തുടങ്ങിയതിന്റെ ഫലമായി, ഇവിടെയും ഓരോ മനുഷ്യനും ഓരോ ദ്വീപായി പരിണമിക്കുന്ന പ്രക്രിയ പ്രബലമായി വരുകയാണ്.